ആദിശങ്കരകൃത

# ഭജഗോവിന്ദം

(അർത്ഥസഹിതം)



**ഭജഗോവിന്ദം ഭജഗോവിന്ദം**
**ഗോവിന്ദം ഭജ മൂഢമതേ**
**സംപ്രാപ്തേ സന്നിഹിതേ കാലേ**
**ന ഹി ന ഹി രക്ഷതി ഡുകൃഞ്കരണേ** 1

ഗോവിന്ദനെ ഭജിക്കു, ഗോവന്ദനെ ഭജിക്കു. ഹേ മൂഢാ, നീ ഗോവിന്ദനെ ഭജിക്കു. മരണം വന്നടുക്കുമ്പോൾ ഡുകൃഞ്കരണേ (സംസ്കൃതധാതുപാഠത്തിലെ ഒരു സൂത്രം) തുടങ്ങിയ ലൗകികജ്ഞാനമൊന്നും നിന്നെ രക്ഷിക്കുകയില്ല

**മൂഢ ജഹീഹി ധനാഗമതൃഷ്ണാം**
**കുരു സദ്ബുദ്ധിം മനസി വിതൃഷ്ണാം**
**യല്ലഭസേ നിജകർമോപാത്തം**
**വിത്തം തേന വിനോദയ ചിത്തം** 2

ഹേ മൂഢാ, ധനം സമ്പാദിക്കുവാനുള്ള തൃഷ്ണ ത്യജിച്ച് നല്ല ബുദ്ധിയും മനസ്സിൽ വൈരാഗ്യവും വളർത്തിയെടുക്കു. നിന്റെ കർമ്മത്തിന്റെ ഫലമായി നിനക്ക് എന്ത് ലഭിക്കുന്നുവോ, അതുകൊണ്ട് മനസ്സിനെ തൃപ്തിപ്പെടുത്തു.

**നാരീസ്തനഭരനാഭീദേശം**
**ദൃഷ്ട്വാ മാ ഗാ മോഹാവേശം**
**ഏതന്മാംസവസാദിവികാരം**
**മനസി വിചിന്തയ വാരം വാരം** 3

സ്ത്രീകളുടെ സ്തനങ്ങളും നാഭീദേശവും കണ്ടിട്ട് മോഹിതനാകാതിരിക്കു. ഇവ മാംസം, കൊഴുപ്പ്

എന്നിവയുടെ രൂപാന്തരം മാത്രമാണെന്ന് മനസ്സിൽ വീണ്ടും വീണ്ടും ചിന്തിച്ചുറപ്പിക്കുള.

**നളിനീദളഗത ജലമതിതരളം**
**തദ്വജ്ജീവിതമതിശയചപലം**
**വിദ്ധിവ്യാധ്യഭിമാനഗ്രസ്തം**
**ലോകം ശോകഹതം ച സമസ്തം** 4

താമരയിതളിലിരിക്കുന്ന നീർത്തുള്ളി അതീവ തരളമാണ്. അതുപോലെ അതിശയകരമാം വണ്ണം അസ്ഥിരമാണ് ജീവിതവും. രോഗം, അഹന്ത എന്നിവയാൽ ഗ്രസിക്കപ്പെട്ട് എല്ലാ ജീവികളും ദുഃഖത്താൽ സന്തപ്തരാണെന്നും അറിയുക.

**യാവദ് വിത്തോപാർജ്ജനസക്ത-**
**സ്താവനിജപരിവാരോ രക്തഃ**
**പശ്ചാജ്ജീവതി ജർജ്ജരദേഹേ**
**വാർത്താം കോപി ന പൃച്ഛതി ഗേഹേ** 5

എത്രത്തോളം കാലം നിനക്ക് ധനം ആർജ്ജിക്കാൻ കഴിയുന്നുവോ അത്രത്തോളം കാലം മാത്രമേ നിന്റെ ബന്ധുക്കൾക്ക് നിന്നോട് താത്പര്യമുണ്ടാകൂ. പിന്നീട് ശരീരം ദുർബ്ബലമായി ജീവിക്കുമ്പോൾ സ്വന്തം വീട്ടിൽ, ഒരു വാക്ക് പോലും ചോദിക്കാൻ ആരും ഉണ്ടാവുകയില്ല.

**യാവത്പവനോ നിവസതി ദേഹേ**
**താവൽ പൃച്ഛതി കുശലം ഗേഹേ**
**ഗതവതി വായൗ ദേഹാപായേ**
**ഭാര്യാ ബിഭ്യതി തസ്മിൻ കായേ** 6

എത്രത്തോളം കാലം ശരീരത്തിൽ പ്രാണൻ നിൽക്കുന്നുവോ അത്രത്തോളം കാലമേ വീട്ടുകാർ നിന്റെ കുശലം അന്വേഷിക്കുകയുള്ളൂ. പ്രാണൻ പോയ ശേഷം ദേഹം ചീഞ്ഞു തുടങ്ങിയാൽ ഭാര്യ പോലും ആ ദേഹം കണ്ട് ഭയക്കുന്നു.

**ബാലസ്താവത് ക്രീഡാസക്ത-**
**സ്തരുണസ്താവത് തരുണീസക്തഃ**
**വൃദ്ധസ്താവത് ചിന്താ മഗ്നഃ**
**പരമേ ബ്രഹ്മണി കോപി ന സക്തഃ** 7

ഒരുവൻ ബാല്യത്തിൽ കളികളിൽ മുഴുകി ജീവിക്കുന്നു. യൗവ്വനത്തിൽ യുവതികളിൽ ആസക്തനായിരിക്കുന്നു. വാർദ്ധക്യത്തിൽ ചിന്തകളിൽ മുഴുകി കഴിയുന്നു. എന്നാൽ പരബ്രഹ്മത്തിൽ ആരും തന്നെ ആസക്ത രാകുന്നില്ല.

**കാ തേ കാന്താ കസ്തേ പുത്രഃ**
**സംസാരോയമതീവ വിചിത്രഃ**
**കസ്യ ത്വം കഃ കുത ആയാത-**
**സ്തത്ത്വം ചിന്തയ തദിഹ ഭ്രാതഃ** 8

ആരാണു നിന്റെ ഭാര്യ, ആരാണു നിന്റെ പുത്രൻ, ഈ ലോകജീവിതം അതീവ വിചിത്രമാണ്. ഹേ സഹോദരാ, നീ ആരുടെയാണ്, നീ ആരാണ്, എവിടെ നിന്നും വന്നു എന്നിങ്ങനെയുള്ള പരമാർഥ ത്തെപ്പറ്റി ചിന്തിക്കൂ.

**സത്സംഗത്വേ നിസ്സംഗത്വം**
**നിസ്സംഗത്വേ നിർമ്മോഹത്വം**
**നിർമ്മോഹത്വേ നിശ്ചലതത്ത്വം**
**നിശ്ചലതത്ത്വേ ജീവന്മുക്തിഃ** 9

സത്സംഗത്തിൽ (നല്ല കൂട്ടുകെട്ട്) നിന്നും നിസ്സംഗത്വം (നിർമമത) ഉണ്ടാകുന്നു. നിസ്സംഗതയിൽ നിന്ന് മോഹമില്ലായ്മ ഉണ്ടാകുന്നു. മോഹമില്ലായ്മയിൽ നിന്ന് നിശ്ചലതത്വത്തിന്റെ ജ്ഞാനം (പരമാർത്ഥജ്ഞാനം) ഉണ്ടാകുന്നു. അതോടെ ജീവന്മുക്തിയെയും പ്രാപിക്കുന്നു

**വയസി ഗതേ കഃ കാമവികാരഃ**
**ശുഷ്കേ നീരേ കഃ കാസാരഃ**
**ക്ഷീണേ വിത്തേ കഃ പരിവാരഃ**
**ജ്ഞാതേ തത്ത്വേ കഃ സംസാരഃ** 10

വയസ്സായിക്കഴിഞ്ഞാൽ കാമമെവിടെ, വെള്ളം വറ്റി പ്പോയാൽ കുളമെവിടെ, ധനം ശോഷിച്ചുപോയാൽ കുടുംബമെവിടെ, പരമതത്വമറിഞ്ഞാൽ സംസാര ദുഃഖമെവിടെ.

**മാ കുരു ധന ജന യൗവന ഗർവം**
**ഹരതി നിമേഷാൽ കാലഃ സർവം**
**മായാമയമിദമഖിലം ബുദ്ധ്വാ**
**ബ്രഹ്മപദം ത്വം പ്രവിശ വിദിത്വാ** 11

സമ്പത്ത്, ആൾബലം, യൗവനം എന്നിവയിൽ ഒരിക്കലും അഹങ്കരിക്കാതിരിക്കുക. ഒരു നിമിഷം കൊണ്ട് കാലം സകലതിനെയും നാമാവശേഷമാക്കുന്നു. ഇതെല്ലാം

നശ്വരമാണെന്നറിഞ്ഞ് ബ്രഹ്മപദത്തെ സാക്ഷാത്ക്കരിച്ച് അതിൽ സ്ഥിരപ്രതിഷ്ഠനാകൂ.

**ദിനയാമിന്യൗ സായം പ്രാതഃ**
**ശിശിരവസന്തൗ പുനരായാതഃ**
**കാലഃ ക്രീഢതി ഗച്ഛത്യായു-**
**സ്തദപി ന മുഞ്ചത്യാശാവായുഃ** 12

പകലും, രാത്രിയും, സായാഹ്നവും പ്രഭാതവും, ശിശിരവും വസന്തവും വീണ്ടും വീണ്ടും വരുന്നു. കാലം കളിക്കുകയാണ്, ആയുസ്സ് തീരുകയും ചെയ്യുന്നു, അങ്ങനെയാണെങ്കിലും ആശ മനുഷ്യനെ വിട്ടു പോകുന്നില്ല.

**ദ്വാദശ മഞ്ജരികാഭിരശേഷഃ**
**കഥിതോ വൈയ്യാകരണസ്യൈഷഃ**
**ഉപദേശോഭൂത് വിദ്യാനിപുണൈഃ**
**ശ്രീമത് ശങ്കരഭഗവച്ചരണൈഃ**

ഈ ദ്വാദശമഞ്ജരിക (പന്ത്രണ്ട് ശ്ലോകകുസുമങ്ങൾ) ആ വൈയ്യാകരണനോട് വിദ്യാനിപുണനായ ശ്രീ ശങ്കര ഭഗവത്പാദർ ഉപദേശിച്ചതാണ്.

# ചതുർദശ മഞ്ജരികാ സ്തോത്രം

കാ തേ കാന്താ ധനഗത ചിന്താ
വാതുല കിം തവ നാസ്തി നിയന്താ
ത്രിജഗതി സജ്ജന സംഗതിരേകാ
ഭവതി ഭവാർണ്ണവ തരണേ നൗക 13

എന്തിനു ഭാര്യയേയും ധനത്തെയും കുറിച്ച് ചിന്തിക്കുന്നു? ഹേ ഭ്രാന്താ, നിനക്കൊരു നിയന്താവില്ലേ? മൂന്നു ലോകത്തിലും സജ്ജനങ്ങളുടെ സഹവാസം മാത്രമാണ് ലൗകികജീവിതമാകുന്ന കടല് കടക്കാനുള്ള നൗകയാകുന്നത്. (ശ്ലോകരചന: പത്മപാദർ)

ജടിലോ മുണ്ഡീ ലുഞ്ചിതകേശഃ
കാഷായാംബര ബഹുകൃതവേഷഃ
പശ്യന്നപി ച ന പശ്യതി മൂഢോ
ഹ്യുദരനിമിത്തം ബഹുകൃത വേഷഃ 14

ജടാധാരി, തല മുണ്ഡനം ചെയ്തയാൾ, തലയിലെ ഓരോ രോമങ്ങളും പിഴുതെടുത്തയാൾ ഇങ്ങനെ കാഷായ വേഷം ധരിച്ച പല വിധ വേഷങ്ങൾ. (സത്യമെന്തെന്ന്) കാണുന്നുണ്ടെങ്കിലും അതിനെ അറിയാൻ കഴിയാത്ത മൂഢൻമാർ വയറ്റുപ്പിഴപ്പിനായി മാത്രം വിവിധ വേഷം ധരിച്ചവരാണ്. (ശ്ലോകരചന: തോടകാചാര്യൻ)

അംഗം ഗളിതം പലിതം മുണ്ഡം
ദശനവിഹീനം ജാതം തുണ്ഡം
വൃദ്ധോ യാതി ഗൃഹീത്വാ ദണ്ഡം
തദപി ന മുഞ്ചത്യാശാപിണ്ഡം 15

ശരീരമെല്ലാം തളർന്നു, തലയും നരച്ചു, വായ് പല്ലില്ലാത്തതായിക്കഴിഞ്ഞു. വടി കുത്തിപ്പിടിച്ച് വൃദ്ധൻ നടന്നു നീങ്ങുന്നു, അപ്പോൾ പോലും അയാൾ ആഗ്രഹങ്ങളുടെ ഭാണ്ഡത്തെ കൈവിടുന്നില്ല. (ശ്ലോകരചന: ഹസ്താമലകന്)

**അഗ്രേ വഹ്നി പൃഷ്ഠേ ഭാനു**
**രാത്രൗ ചുബുകസമർപ്പിത ജാനുഃ**
**കരതലഭിക്ഷസ്തരുതലവാസഃ**
**തദപി ന മുഞ്ചത്യാശാപാശം** 16

മുന്നിൽ അഗ്നി, പിന്നിൽ സൂര്യൻ; രാത്രി താടി കാൽമുട്ടിലേറ്റി കുനിയുള്ള ഇരിപ്പ്; കരതലത്തിൽ ഭിക്ഷ, മരച്ചുവട്ടിൽ വാസം. എന്നാലും ആശയെന്ന പാശം അവനെ വിട്ടു പോകുന്നില്ല. (ശ്ലോകരചന: സുബോധൻ)

**കുരുതേ ഗംഗാസാഗര ഗമനം**
**വ്രതപരിപാലനമഥവാ ദാനം**
**ജ്ഞാനവിഹീനഃ സർവമതേന**
**മുക്തിം ഭജതി ന ജൻമശതേന** 17

ഗംഗാസാഗരത്തിലേക്ക് (തീർത്ഥാടനത്തിനു) പോകുന്നു; വ്രതമനുഷ്ഠിക്കുന്നു അല്ലെങ്കിൽ ദാനം ചെയ്യുന്നു. പക്ഷേ, ജ്ഞാനമില്ലാത്തവന് ഇതൊക്കെ അനുഷ്ഠിച്ചാലും നൂറു ജൻമങ്ങൾ കഴിഞ്ഞാലും മോക്ഷം ലഭിക്കുകയില്ല എന്നാണ് എല്ലാവരുടെയും അഭിപ്രായം. (ശ്ലോകരചന: സുരേശ്വരാചാര്യൻ)

**സുരമന്ദിര തരുമൂലനിവാസഃ**
**ശയ്യാ ഭൂതലമജിനം വാസഃ**
**സർവപരിഗ്രഹഭോഗത്യാഗഃ**
**കസ്യ സുഖം നഃ കരോതി വിരാഗാഃ** 18

ദേവാലയങ്ങളിലും വൃക്ഷത്തണലിലും താമസം; മണ്ണില് കിടക്കുകയും മാൻ തോൽ ഉടുക്കുകയും ചെയ്യുന്നു. സർവസമ്പത്തും സുഖഭോഗവും ത്യജിച്ചിരിക്കുന്നു. ഇത്തരത്തിലുള്ള വൈരാഗ്യം ആർക്കാണ് സുഖം നല്കാത്തത്? (ശ്ലോകരചന: നിത്യാനന്ദൻ)

**യോഗരതോ വാ ഭോഗരതോ വാ**
**സംഘരതോ വാ സംഘവിഹീനഃ**
**യസ്യ ബ്രഹ്മണി രമതേ ചിത്തം**
**നന്ദതി നന്ദതി നന്ദത്യേവ** 19

യോഗത്തിൽ മുഴുകുന്നവനാകട്ടെ ഭോഗത്തിൽ മുഴുകുന്നവനാകട്ടെ സംഘം ചേർന്നവനാകട്ടെ സംഘം ചേരാത്തവനാകട്ടെ, ആരുടെ മനസ്സാണോ ബ്രഹ്മത്തിൽ രമിക്കുന്നത് അവൻ ആനന്ദിക്കുന്നു, ആനന്ദിക്കുന്നു, അവൻ മാത്രം ആനന്ദിക്കുന്നു. (ശ്ലോകരചന: ആനന്ദഗിരി)

**ഭഗവദ്ഗീതാ കിഞ്ചിദധീതാ**
**ഗംഗാജലലവകണികാ പീതാ**
**സകൃദപി യേന മുരാരി സമർച്ചാ**
**ക്രിയതേ തസ്യ യമേന ന ചർച്ചാ** 20

ഭഗവദ്ഗീത കുറച്ചെങ്കിലും പഠിച്ചിട്ടുള്ളവൻ, ഗംഗാജലം കുറച്ചെങ്കിലും പാനം ചെയ്തവൻ, മുരാരിയെ (കൃഷ്ണനെ) ഒരിക്കലെങ്കിലും ശരിയായി അർച്ചന ചെയ്തിട്ടുള്ളവൻ; അവനോട് യമൻ ചർച്ചക്ക് (വഴക്കിന്) നിൽക്കുന്നില്ല. (ശ്ലോകരചന: ദൃഢഭക്തന്)

**പുനരപി ജനനം പുനരപി മരണം**
**പുനരപി ജനനീ ജഠരേ ശയനം**
**ഇഹ സംസാരേ ബഹു ദുസ്താരേ**
**കൃപായാ പാരേ പാഹി മുരാരേ** 21

ജനനവും മരണവും, അമ്മയുടെ ഗർഭപാത്രത്തിൽ കിടക്കലും വീണ്ടും വീണ്ടും സംഭവിക്കുന്നു. മറികടക്കാൻ വളരെ പ്രയാസ മുള്ളതായ ഈ ഇഹലോകജീവിതത്തിൽ നിന്നും (സംസാരം) ഹേ മുരാരേ! കൃപയോടെ രക്ഷിച്ചാലും. (ശ്ലോകരചന: നിത്യനാഥൻ)

**രഥ്യാചർപടവിരചിതകന്ഥഃ**
**പുണ്യാപുണ്യവിവർജ്ജിതപന്ഥഃ**
**യോഗീ യോഗനിയോജിതചിത്തോ**
**രമതേ ബാലോന്മത്തവദേവ** 22

കീറപ്പറിഞ്ഞ വസ്ത്രം ധരിച്ചിട്ടുള്ളവനും, പുണ്യത്തിനും പാപത്തിനും അപ്പുറത്തുള്ള പന്ഥാവിലൂടെ ചരിക്കുന്നവനും, യോഗഭ്യാസത്തിലൂടെ ചിത്തം ഏകാഗ്രമായവനുമായ യോഗി ബാലനെപ്പോലെയോ ഉന്മത്തനെപ്പോലെയോ രമിക്കുന്നു. (ശ്ലോകരചന: നിത്യനാഥൻ)

**കസ്ത്വം കോഹം കുതഃ ആയാതഃ**
**കാ മേ ജനനീ കോ മേ താതഃ**
**ഇതി പരിഭാവയ സർവമസാരം**
**വിശ്വം ത്യക്ത്വാ സ്വപ്നവിചാരം** 23

ആരാണ് നീ? ആരാണ് ഞാൻ? ഞാൻ എവിടെ നിന്ന് വന്നു? ആരാണെന്റെ മാതാപിതാക്കൾ? അസാരമായ (അർത്ഥമില്ലാത്തതായ) സർവലോകത്തേയും സ്വപ്ന തുല്യമായി കരുതി ത്യജിച്ചിട്ട് മേൽപറഞ്ഞ പ്രകാരം വിചാരം ചെയ്യൂ. (ശ്ലോകരചന: സുരേന്ദ്രൻ)

**ത്വയി മയി ചാന്യത്രൈകോ വിഷ്ണുഃ**
**വ്യർഥം കുപ്യസി മയ്യസഹിഷ്ണുഃ**
**ഭവ സമചിത്തഃ സർവത്ര ത്വം**
**വാഞ്ഛസ്യചിരാദ് യദി വിഷ്ണുത്വം** 24

നിന്നിലും എന്നിലും മറ്റെല്ലായിടത്തും ഒരേയൊരു വിഷ്ണുവാണുള്ളത്. അസഹിഷ്ണുവായിട്ട് നീ എന്നോട് വ്യർഥമായി കോപിക്കുന്നു. വിഷ്ണുത്വം വേഗം തന്നെ പ്രാപിക്കുവാൻ നീ ഇച്ഛിക്കുന്നുവെങ്കിൽ, എപ്പോഴും സമചിത്തനായി ഭവിക്കൂ. (ശ്ലോകരചന: മേധാതിഥി)

**ശത്രൗ മിത്രേ പുത്രേ ബന്ധൗ**
**മാ കുരു യത്നം വിഗ്രഹസന്ധൗ**
**സർവസ്മിന്നപി പശ്യാത്മാനം**
**സർവത്രോത്സൃജ ഭേദജ്ഞാനം** 25

ശത്രുക്കളോടോ മിത്രങ്ങളോടോ പുത്രന്മാരോടോ ബന്ധുക്കളോടോ സന്ധിയുണ്ടാക്കുവാനോ കലഹിക്കു

വാനോ യത്നിക്കേണ്ട. എല്ലാവരിലും തന്നെതന്നെ കാണുക. ഭേദചിന്ത സർവത്ര ഉപേക്ഷിക്കുകയും ചെയ്യുക. (ശ്ലോകരചന: മേധാതിഥി)

**കാമം ക്രോധം ലോഭം മോഹം**
**ത്യക്ത്വാത്മാനം പശ്യതി സോഹം**
**ആത്മജ്ഞാനവിഹീനാ മൂഢാ**
**തേ പച്യന്തേ നരകനിഗൂഢാ** 26

കാമം, ക്രോധം, ലോഭം, മോഹം എന്നിവ ത്യജിച്ച് സ്വയം 'അതാണു ഞാൻ' (ഞാൻ ബ്രഹ്മമാണ്) എന്നു മനസ്സിലാക്കുക. ആത്മജ്ഞാനമില്ലാത്ത മൂഢന്മാർ നരകത്തിൽ ബദ്ധരായി യാതനയനുഭവിക്കും. (ശ്ലോകരചന: ഭാരതിവംശൻ)

**ഗേയം ഗീതാ നാമ സഹസ്രം**
**ധ്യേയം ശ്രീപതി രൂപമജസ്രം**
**നേയം സജ്ജനസംഗേ ചിത്തം**
**ദേയം ദീനജനായ ച വിത്തം** 27

ഗീതയും (വിഷ്ണുവിന്റെ) സഹസ്രനാമവും പാടുക, ശ്രീപതിയുടെ (വിഷ്ണുവിന്റെ) രൂപം ഇടവിടാതെ ധ്യാനിക്കുക. സജ്ജന സമ്പർക്കത്തിലേക്ക് മനസ്സിനെ നയിക്കുക, ദീനജനങ്ങൾക്ക് ധനം ദാനം ചെയ്യുക. (ശ്ലോകരചന: സുമതി)

**സുഖതഃ ക്രിയതേ രാമാ ഭോഗാഃ**
**പശ്ചാത് ഹന്ത ശരീരേ രോഗാഃ**
**യദ്യപി ലോകേ മരണം ശരണം**
**തദപി ന മുഞ്ചതി പാപാചരണം** 28

മനുഷ്യന് സുഖകരങ്ങളായ ഭോഗാനുഭവങ്ങളിൽ രമിക്കുന്നു. പിന്നീട് ശരീരത്തിന് രോഗവും വരുത്തിവെയ്ക്കുന്നു. ഇഹലോകത്തിൽ മരണമാണ് ഏവർക്കും ശരണം എന്നറിഞ്ഞിട്ടും അവൻ ദുഷ്കർമ്മങ്ങൾ ചെയ്യാതിരിക്കുന്നില്ല.

**അർഥമനർഥം ഭാവയ നിത്യം**
**നാസ്തി തതഃ സുഖലേശസ്സത്യം**
**പുത്രാദപി ധനഭാജാം ഭീതിഃ**
**സർവ്വത്രൈഷാ വിഹിതാരീതിഃ** 29

അർത്ഥം (സമ്പത്ത്) അനർത്ഥം ഉണ്ടാക്കുന്നതാണെന്ന് എപ്പോഴും ചിന്തിക്കു. അതിൽ ലേശം പോലും സുഖമില്ല എന്നതാണു സത്യം. ധനവാന്മാർക്ക് പുത്രന്മാരിൽനിന്നു പോലും ഭീതി നേരിടാം. സമ്പത്തിന്റെ രീതി എല്ലായിടത്തും ഇതു തന്നെയാകുന്നു.

**പ്രാണായാമം പ്രത്യാഹാരം**
**നിത്യാനിത്യവിവേകവിചാരം**
**ജാപ്യസമേത സമാധിവിധാനം**
**കുർവവധാനം മഹദവധാനം** 30

പ്രാണായാമം, പ്രത്യാഹാരം, നിത്യവും അനിത്യവും ഏതെന്ന വിവേകത്തോടെയുള്ള വിചാരം, ജപത്തോടെ

സമാധി പരിശീലനം, ഇവ ശ്രദ്ധയോടെ, മഹത്തായ ശ്രദ്ധയോടെ, ചെയ്യൂ.

**ഗുരുചരണാംബുജ നിർഭര ഭക്തഃ**
**സംസാരാദ് അചിരാദ് ഭവ മുക്തഃ**
**സേന്ദ്രിയമാനസനിയമാദേവം**
**ദ്രക്ഷ്യസി നിജ ഹൃദയസ്ഥം ദേവം** 31

ഗുരുവിന്റെ പാദാരവിന്ദങ്ങളിൽ നിർഭരമായ ഭക്തിയുള്ളവനേ, ഈ ലൌകിക ജീവിതത്തിൽ നിന്നും പെട്ടെന്നു തന്നെ നീ മുക്തനായിത്തീരും. ഇപ്രകാരം ഇന്ദ്രിയങ്ങളുടേയും മനസ്സിന്റെയും നിയന്ത്രണത്തിലൂടെ നീ സ്വഹൃദയത്തിലധിവസിക്കുന്ന ഈശ്വരനെ ദർശിക്കുയും ചെയ്യും.

**മൂഢഃ കശ്ചന വൈയാകരണോ**
**ഡുകൃഞ്കരണാധ്യയനധുരീണഃ**
**ശ്രീമച്ഛങ്കരഭഗവത് ശിഷ്യൈഃ**
**ബോധിത ആസീച്ചോദിതകരണഃ**

ശ്രീമദ് ശങ്കര ശിഷ്യന്മാരാൽ ഇപ്രകാരം ബോധവാനാക്കപ്പെട്ട മൂഢനായ ഒരു വ്യാകരണ വിദ്യാർഥി പ്രബുദ്ധചിത്തനായി.